മലബാർ ബ്രിട്ടീഷ് പോരാട്ടങ്ങളുടെ തുടക്കം എഴുതുമ്പോൾ

തുടക്കത്തിൽ കൊടുക്കുന്ന ഒരു സംഭവമാണ് വില്യം ലോഗൻ മലബാർ മാനുവൽ അദ്ദേഹം കാരണം വിസ്തകരിക്കാതെ പന്തലൂരിൽ നടന്ന ഒരു സംഭമാണ്.വില്യംലോഗൻ മലബാറിലെ ഭരണാധികാരിയും ജില്ലാ ജഡ്ജിയുമായിരുന്നു'1887 ജനവരി 7 ആണ് മലബാർ മാനുമൽ പ്രസദ്ധീകരിക്കുന്നത് 'നമ്മുക്ക് ആ വിഷയത്തിലേക്ക്.

1 . 1836 നവംബർ 26 ന് ഏറനാട് താലൂക്കിലെ മഞ്ചേരി അംശം പന്തല്ലൂർ ദേശക്കാരനായ കല്ലിങ്ങൾ കുഞ്ഞോലൻ കണിശൻ സമുതായത്തിൽ പെട്ട ചാക്ക പണിക്കരെ കുത്തി അദ്ദേഹം മരിക്കുകയും . മറ്റ് രണ്ട് വ്യക്തികളെയും അദ്ദേഹത്തെ നിരീക്ഷിക്കാൻ നിയോഗിച്ചിരുന്ന നാലാമത്തെആളെയും പരിക്കേൽപ്പിക്കുകയും ശേഷം വള്ളുവനാട് താലൂക്കിലെ നെൻ മേനി അംശത്തിലേക്ക്പാലായനം ചെയ്തപ്പോൾ അവിടേക്ക് തഹസിൽദാർമാരും താലൂക്ക് ശിപായിമാരും ഗ്രാമവാസികളും പിൻതുടർന്ന് ആ മാസം 28ന് പോലീസ് കുഞ്ഞോലനെ വെടിവെച്ചു.*

ഇങ്ങനെ ഒരു നീണ്ട പട്ടിക തന്നെ വിവരിക്കുന്ന വില്യൻ ലോഗൻ എന്താണ് കാരണങ്ങൾ കാണിക്കാതെയുള്ള വിവരണങ്ങളിൽ ഒന്നാമത്തേതും മലബാർ പോരാട്ടങ്ങളുടെ തുടക്കവും ഈ പന്തല്ലൂരിലെ സംഭവമാണ്.നമ്മുക്ക് ആദ്യം അതിന്റെ പശ്ചാതലം അനാ ഷിക്കാം

*

Malabar District Malabar manuval page 558
kerala muslim history ,statistics and directory
Dr C K Kareem Published March 1997
page 372..
malabar manuval malayalam vivarthanam T V Krisnan page 354.
malabar kalappam K Madavan Nair page 37.

Vol 1 Post 2

മാപ്പിളമാർ പോർത്ത്ഗ്രീസുമായി നടത്തിയ യുദ്ധം പരാജയപ്പെട്ട് ജീവിത സന്ധാരണത്തിനായി കിഴക്കൻ ഗ്രാമങ്ങളിൽ കുടിയേറ്റമാരംഭിച്ചിരുന്നിരുന്ന കാലം. കൃഷിയും ചെറുകിട കച്ചവടവുമായി മാപ്പിളമാർ ഗ്രാമങ്ങളെ ഐശ്വര്യവൽക്കരിച്ചു തുടങ്ങുന്നു. കടലുണ്ടി പുഴയുടെ തീരത്ത് മലപ്പുറം വലിയങ്ങാടി രൂപ പെട്ടു കഴിഞ്ഞിരുന്നു. അയിത്തത്തിനും അടിമത്വത്തിനുമെതിരെ താഴ്ന്ന ജാതിക്കാർ നിശ്ശബ്ദമായി നടത്തി വന്ന പോരാട്ടത്തിന് മാപ്പിളമാരുടെ പിന്തുണ ലഭിച്ചതോടെ അവർക്കു നാവു മുളച്ചു തുടങ്ങി.*

ഭൂരിയിൽ നികുതി ഇനത്തിലോ മറ്റെതെങ്കിലും വകയിൽ ഒന്നും സർക്കാരിലേക്ക് കൊടുക്കേണ്ടതായി വന്നിട്ടില്ലായിരുന്നു. മൈസൂർ ഭരണാധികാരികളുടെ വരവോടെ മലബാറിൽ ഭൂനികുതിയും ഭൂസർവ്വേയും നടത്തി ഒരു ഏകീകൃത നികുതി സ മ്പ്രദായം നടപ്പാക്കി. ഇതേ തുടർന്ന് മലബാറിലെ ജൻമികൾക്ക് നികുതി അടക്കാനും കച്ചേരിയിൽ (കോടതി) വന്ന് ഭൂമിയുടെ ഉടമസ്ഥ അവകാശം ഉറപ്പിക്കാനും ഇവർക്ക് കല്പന ലഭിച്ചപ്പോൾ, തങ്ങളെ ജാതീയമായി താഴ്ത്താനുള്ള വിദ്യയായിട്ട് അവർ കണക്കാക്കി.

അങ്ങിനെ അവർ ഭൂമിയുടെ കാണാവകാശം മാപ്പിളമാർക്ക് വിറ്റ് കിട്ടിയ പണവുമായി തിരുവിതാൻകൂറിലേക്ക് കടന്നു അവരെ തിരുവിതാംകൂർ രാജാവായ രാമവർമ്മ സഹർഷം സ്വാഗതം ചെയ്തു . ശേഷം 1792 മലബാർ ഇംഗ്ലീഷുകാരുടെ ആദ്യ പത്യത്തിൽ വന്നു. ഇംഗ്ലീഷുകാർ അവരുടെ ശത്രുക്കളായി കണ്ടിരുന്നത് മുസ്ലി ങ്ങളെയായിരുന്നു. മുസ്ലിങ്ങളോടുള്ള അവരുടെ സമീപനം പറങ്കികളുടേത് തന്നെയായിരുന്നു'

മുസ്ലിങ്ങളുടെ കച്ചവടവും കൃഷിയും കഴിവതും നശിപ്പിക്കുകയും അവരെ സമൂഹം വെറുക്കുന്ന പതനത്തിൽ കൊണ്ടെത്തിക്കുകയുമായിരുന്നു ഇംഗ്ലീഷ് മത നയത്തിന്റെ ആത്യന്തിക ലക്ഷ്യം.സാമ്പത്തികമായി അവരെ തകർക്കുക, സഹോദര സമദായങ്ങൾക്ക് ശത്രുത ഉണ്ടാക്കി മുസ്ലിങ്ങളെ ഒറ്റ പെടുത്തുക അവരുടെ വിശ്വാസം തകർക്കുക എന്നീ നയങ്ങൾക്ക് നടപ്പാക്കാന് മലബാറിൽ അവർക്ക് വേണ്ടുവോളം സൗകര്യം ലഭിച്ചു.

അങ്ങനെ തിരുവിതാംകൂറിൽ അഭയം പ്രാപിച്ചിരുന്ന രാജാക്കന്മാരേയും ഇടപ്രഭുക്കൻമാരേയും വൈദിക ശ്രേഷ്ഠ നമ്പൂതിരി ,ജന്മികളേയും മലബാറിൽ വിളിച്ചും വരുത്തി. പൂർവ്വികമെന്ന് അവർ ഒരോരുത്തരും അവകാശപ്പെട്ട സ്ഥലങ്ങളിലൊക്കെ അവര്ക്ക് ഇംഗ്ലീഷ്ക്കാർ പുനർ വാഴ്ച്ച നടത്തുകയും ,തങ്ങളോട് യാതൊരു തരത്തിലും സഹകരിക്കാത്ത ശത്രുതയിൽ വർത്തിച്ചിരുന്ന മലബാറിലെ മുസ്ലിങ്ങളെ അടിച്ചമർത്താൻ പുതിയ കുടിയായ്മ സമ്പ്രദായം ഇംഗ്ലീഷുകാർ കരുപ്പിടിപ്പിച്ചെടുക്കുകയു ചെയ്തു.-**

---

*A K Kodor - Anglo- Mappilla Yudham 1921 page 566

**അനുബന്ധം kerala muslim history ,statistics and directory

Dr C K Kareem Published March 1997
page 365

Vol 1 Post 3

ഈ നടപ്പടികൾ തികച്ചും മുസ്ലിങ്ങൾ മാറ്റി നിറുത്തിയത് മറ്റു ജനങ്ങളിൽ നീരസം പടർന്ന് പിടിക്കാൻ തുടങ്ങി.കാരണം മാപ്പിള കൃഷിക്കാരിൽ അധികപേരും ഉയർന്ന ജാതി താഴ്ന്ന ജാതി എന്നിവ കാണിക്കാതെ സഹോദര ബന്ധം സ്ഥാപിച്ച്' ഇത് മൂലം താഴ്ന്ന ജാതിക്കാർക്ക് തങ്ങളും മറ്റുള്ളവരെ പോലെ മനുഷ്യൻ ആണ് അങ്ങിനെ ചില സ്ഥലങ്ങളിൽ ശൂദ്രരടക്കം മാറ് മറക്കാർ തുടങ്ങി, മൈസൂർ സുൽത്താന്മാരുടെ സാമൂഹ്യ പരിഷ്കരണ പ്രവർത്തനങ്ങൾക്കിടയിൽ ശൂദ്രരടക്കം താഴ്ന്ന സ്ത്രീകൾ സവർണ്ണമേധാവിത്വത്തിനെതിരെ നഗ്നത മറക്കാനുള്ള അവകാശത്തിന് വേണ്ടി ചേലാ കലാപം എന്ന പേരിലറിയപ്പെട്ട ഐതിഹാസിക സമരത്തിന് തുടക്കമിട്ടത് വള്ളുവങ്ങാട എന്ന പുരാതന വള്ളുവനാടൻ ഗ്രാമം പാണ്ടികാട് അംശത്തിലുൾപ്പെട്ടതാണ്*.
അങ്ങിനെ താഴ്ന്ന ജാതിക്കാർക്ക് കിട്ടിയ ഒരു സ്വാതന്ത്രചിന്താശക്തിക്ക് അവസാനം കുറിക്കുന്നത് അവർ കിടയിൽ മതം മാറ്റത്തിന് വരെ അവർ ചിന്തിച്ചു തുടങ്ങി.

അടിയാള വർഗത്തെ അവരുടെ മുൻകാല സാമൂഹ്യ ബന്ധനങ്ങളിൽ നിന്ന് വിടർത്തിയെടുക്കുന്ന കാര്യത്തിൽ ഇസ്ലാ൦ മതത്തിലേക്കുള്ള അവരുടെ കൂട്ടം കൂട്ടമായി പരിവർത്തനം വഹിച്ച പങ്ക് ഒട്ടു നിശാരമല്ല' മതം മാറുന്ന ചെറുമൻ സമൂഹത്തലത്തിൽ രായ്ക്കുരാമാനം അസ്പൃശ്യനല്ലാതാവുന്നു മനുഷ്യനായി അംഗീകരിക്കപെടുന്നു. മതം മാറിയ ആളെ ഭീഷണിപ്പെടുത്തുകയോ ദ്രോഹിക്കുകയോ ചെയ്താൽ മുസ്ലിം സമുധായം ഒന്നടങ്കം അയാളുടെ രക്ഷക്കെത്തു**.

ഒരു ചെറു മൻ അല്ലങ്കിൽ കീഴ് ജാതി ക്കാരിൽ ഒരാളിന്റെ മേൽ ചാർത്തുന്ന ഇസ്ലാമതത്തിന്റെ മഹത്വം ആ വ്യക്തിയെ ഒരൊറ്റ ച്ചാട്ടത്തിന് സമൂഹത്തിന്റെ ഉന്നത പടവുകളിലേക്ക് എത്തിക്കുന്നു. കീഴ്ജാതിയിൽ ജനിച്ച പോയതുകൊണ്ട് അന്നോളം അനുഭവിച്ച സമൂഹ്യമായ അവശതകളും അവമതികളും മതം മാറുന്നതോടെ അയാൾക്ക് പിൻതള്ളാൻ സാധിക്കുന്നു സാമൂഹ്യ മാനത നേടുന്നു***.
മത മാറ്റത്തിലൂടെ അവർ ക്രിഷിക്കാരനാകാനും . പണം സമ്പാതിക്കാനും ,കച്ചവടം ചെയ്യാനും ,ഭൂമി പാട്ടത്തിന് എടുക്കാനും കഴിയുന്നു.

എന്നാൽ മാപ്പിളമാർ ആകട്ടെ വരാൻ പോകുന്ന ചതിക്കുഴികൾ അറിയാതെ തങ്ങളുടെ യജമാനൻമാരായ ജൻമിമാരെ കാത്തിരിക്കുകയായിരുന്നു ഇംഗ്ലീഷ് ഗവർമെൻറ് എന്ത് നടപടി കൊണ്ട് വന്നാലും മാപ്പിളമാർക്കും ചാർത്തി കൊടുത്ത ഭൂമികൾ അവർക്ക് ജന്മിത്തവകാശിയായി തീരാൻ നിയമവ്യവസ്ഥ യുണ്ടായിരുന്നു .എന്നാൽ അന്നത്തെ കൃഷിക്കാരായ മാപ്പിള ജൻമിമാരുടെ മടക്ക വരവാണ് കാത്ത് നിന്നത്.

മലബാറിലെ എല്ലാ ജന്മിമാരും തിരുവിതാംകൂറിലേക്ക് പാലായനം ചെയ്ത സഹചര്യത്തിൽ മാപ്പിള കൃഷിക്കാർ ഇത്രയും കൊണ്ട് എങ്ങനെ തൃപ്തിപെട്ടുവെന്നത് ബ്രിട്ടീഷ് ഭരണാധികാരിലെ ഏറെ കാലം അത്ഭുതപെടുത്തിയ കാര്യമാണ് ജന്മിയുടെ അഭാവത്തിൽ ഭൂമിയിലുള്ള അവകാശം അവർക്ക് സ്വായത്താമാക്കാൻ എളുപ്പമായിരുന്നു. എന്നാൽ അവർ ഈ ഘട്ടത്തിൽ ചെയ്തതാകട്ടെ കുടിശ്ശിക തുകകൾ മുൻകൂറായി കൊടുത്ത് പിടിപ്പതു കാണാവകാശങ്ങൾ ബന്ധപെട്ടവരിൽ നിന്ന് സമ്പാതി ദിക്കുകയായിരുന്നു****.

-----------------------------------------------------------------

*A K Kodor - Anglo- Mappilla Yudham 1921 page 328
**malabar manuval malayalam vivarthanam T V Krisnan  page 118.
***malabar manuval malayalam vivarthanam T V Krisnan  page 153.
*******malabar manuval malayalam vivarthanam T V Krisnan  page 379.
***********************************************************

Vol 1 Post 4

1792 ഒക്ടോബർ 28 ന് പുറപ്പെടിച്ചതും ജില്ലയിൽ ഒട്ടാകെ പ്രാബല്യത്തിൽ വരുത്തിയതുമായ ജന്മി കുടിയാൻ പുനഃസംഘടന സംബന്ധിച്ച് ഗവർമെന്റ് വിളമ്പരത്തിൽ ഉൽകൊണ്ടതു. ജൻമി എന്നാൽ ഭൂമിയുടെ ഉടമസ്ഥനും പാട്ടക്കാരൻ എന്നാൽ ജൻമിയുടെ കീഴ് കുടിയാനുമായിരുന്നു. ആ നിലയ്ക്ക് കുടിയാൻമാരുടെ കാലാവധി കഴിയും മുറക്ക് ഭൂമിയിൽ നിന്ന് കുടിയാനെ ഒഴിപ്പിക്കാൻ ജൻമിക്ക് അധികാരമുണ്ട്*
ബ്രിട്ടീഷ് അധികാരികൾ ജൻമിയുടെ യത്ഥാത്ഥ പദവി യെ തെറ്റിദ്ധരിക്കുകയും റോമൻ കീ ഴ് വഴക്കത്തിന്റെ ചുവടുപിടിച്ച് ജന്മിയെ മണ്ണിൻ്റെ ഉടമയാണെന്നു തെറ്റായി പരിഗണിച്ച് ആ നിലയ്ക്കുള്ള അധികാരാവകാശങ്ങൾ അയാളിൽ നിക്ഷിപ്തമാക്കുകയും ചെയ്തു.**

എന്നാൽ ഹൈദരലിയുടെ പട മലബാറിലേക്ക് ഇടിച്ചു കയറി നാട്ടു പിടിച്ചടക്കിയപ്പോൾ ഭൂനികുതി ചുമത്താനും പിരിക്കുവാനുമുള്ള സംവിധാനമൊന്നു ഉണ്ടാകേണ്ടി വന്നില്ല. പാരമ്പര്യമായി നില നിന്നു പോന്ന സമ്പ്രദായം അതേപടി തുടരുക മാത്രമാണ് അവർക്ക് ചെയ്യാനുണ്ടായിരുന്നത്.ഇത്രയിത്ര സ്ഥലത്ത് ഇന്നിന്ന കൃഷി, ഓരോന്നിലുമുള്ള മൊത്തം വിളവിത്തിന്റെ  വിളവും വൃക്ഷങ്ങളും എണ്ണവും കണക്കാക്കി ഉൽപാദനം ഇത്ര, അതിൽ കൃഷിക്കാരനും ജന്മിക്കും സർക്കാറിനും ഉള്ള വീതം ഇത്ര  എന്നൊക്കെ അക്ഷരജ്ഞാനമില്ലാത്ത സാധാരണ കൃഷീവലനു പോലും വിശ്വയമുള്ളതു കൊണ്ട്, ഹൈദരാലി ഭൂനികുതി കണക്കാക്കാൻ ആശ്രയിച്ചതു കൃഷിക്കാരെയാണ്, ജന്മിമാരെ ആയിരുന്നില്ല. പാരമ്പര്യ സമ്പ്രദായം അതേപടി സ്വീകരിച്ചതുമൂലം കൃഷിക്കാർ സർക്കാറിനു കൊടുക്കാൻ ബാധ്യസ്ഥമായതും

കണക്കാക്കുന്നതിലും പിരിച്ചെടുക്കുന്നതിലും നടപടി ക്രമങ്ങളുടെ നൂലാമാലയൊന്നും മൈസൂർ ഭരണാധികാരികൾക്കു നേരിടേണ്ടി വന്നില്ല.***

എന്നാൽ ഇംഗ്ലീഷ്കാരുടെ കാര്യക്ഷമതയില്ലാമയോ അതോ ദുരിദ്ദേശ്യമോ ആയിട്ട് .ക്രിഷിക്കാർക്ക് പാരമ്പര്യമായി കിട്ടിയ ഭൂമിയുടെ അവകാശങ്ങളും കൈമാറ്റം ചെയ്യാവുന്നതുമായ അവകാശങ്ങളും ഇല്ലാതാക്കപെകയും ചെയതു .അതോടെ  താൻ ജനിച്ച മണ്ണിൽ നിന്ന് ക്രിഷിക്കാരെ അകറ്റുന്ന നയം  ഇംഗ്ലീഷ്കാർ കൊണ്ട് വന്നു. ക്രിഷിക്കാരന്റെ അദ്ധ്വാനത്തിൽ തിന്ന് തടിച്ച് കൊഴുക്കുന്ന ഇടനിലക്കാരെയും കൊണ്ട് വന്നു .എന്നാൽ ക്രിഷിക്കാരുടെ വീടാകട്ടെ ദാരിദ്ര്യവും പ്രതികരിച്ചാൽ കൂട്ട പിഴയും അത് മൂലം തങ്ങൾ വിലകൊടുത്തതോ ,പാരമ്പര്യമായി സിദ്ധിച്ചതോ ആയ ഭൂമിയിൽ നിന്ന് ഒഴിപ്പിക്കുകയും ചെയ്യും.അങ്ങനെ ഇംഗ്ലീഷ്കാരുടെ വരവ് ക്രിഷിക്കാരന് നരകതുല്ല്യമായി . ക്രിഷിക്കാർ അധികവു മാപ്പിളമാരായിരുന്നു.

ഈ സമയം തൊട്ട് മലബാറിൽ വസ്തു തർക്കങ്ങളും അസ്വസ്ഥതകളും പാരമ്പര്യമായി തങ്ങളുടെ അധികാര പദവികൾക്ക് നിദാനമായ വർത്തിച്ചവരുടെ ചെലവിൽ സ്വയം തടിച്ച് കൊടുക്കാൻ ലഭിച്ച വീണ്ടു കിട്ടിയ അവസരമായിട്ടാണ്. പുതിയ സഹചര്യം അവർ എടുത്തത്. കിട്ടിയ സൗകര്യ അവർ പരമാവധി ഉപയോഗപെടുത്തി.****

-----------------------------------------------------

*malabar manuval malayalam vivarthanam T V Krisnan  page 379.
**malabar manuval malayalam vivarthanam T V Krisnan  page 365.
***malabar manuval malayalam vivarthanam T V Krisnan  page 384.
****malabar manuval malayalam vivarthanam T V Krisnan  page 379.

****************************************************

Vol 1 Post 5

കൈവശഭൂമിയെ സംബന്ധിച്ച് നിരന്തരമായ തർക്കങ്ങളും ആവലാതികളും ഉയർത്തുന്ന പലയിനം കുടിയായ്മകളിൽ കാണം സ്വത്തുക്കളാണെന്നും അവകാശം ജന്മിയിൽ നിന്ന് വിലയ്ക്കു വാങ്ങുന്ന കർഷകരുടെ ബോധമില്ലായ്മയിൽ നിന്നാണ് തർക്കങ്ങളും ആക്ഷേ പങ്ങളും ഉണ്ടാവുന്നത് ഏതു രൂപത്തിലും കാണക്കാരെ ( കാണം വാങ്ങുന്നവരെ ) ദ്രോഹിക്കാൻ ജന്മിമാർക്കു കഴിയുംകാണമായാലും കുഴിക്കാണമായാലും , മേൽ ച്ചാർത്തായാലും , പൊളിച്ചെഴുത്തായാലും കൈവശഭൂമി സ്ഥിരമല്ലെന്ന ഭീതിയിൽ കൃഷിക്കാരനു കഴിഞ്ഞുകൂടേണ്ടി വരുന്ന വാരത്തിനും പാട്ടത്തിനും ശീട്ട് ( രശീതി ) കൊടുക്കാൻ ജന്മിമാരുംഅവരുടെ കാര്യസ്ഥൻമാരും വിമുഖത കാണിക്കുന്നതാണ് വേറൊരു പ്രശ്നം . വാരം പാട്ടം പിരിവിൽ കാര്യസ്ഥന്മാർ കാണിക്കുന്ന തട്ടിപ്പുകൾ ഇതിനു പുറമേയാണ് . മി . ലോഗന്റെ റിപ്പോർട്ടിലടങ്ങിയ കാര്യങ്ങളുടെ മേൽ വിവരിച്ച സംഗ്രഹത്തിൽ നിന്നു , മലബാറിൽ ജന്മി - കുടിയാൻ ബന്ധം ഇന്നത്തെ രൂപത്തിൽ , ഉരുത്തിരിയാനിടയാ ക്കിയഗതിവിഗതികളെ സംബന്ധിച്ച താഴെ കൊടുക്കുന്ന നിഗമനങ്ങൾ സാധ്യമാണെന്നു തോന്നുന്നു .

1. മലയാളികളുടെ ഭൂമി കൈവശാവകാശ ( ജന്മികുടി യാൻ ) ബന്ധങ്ങൾ , അവയുടെ ആദ്യരൂപത്തിൽ , ഉൽ പാദനം ( വിള ) ബന്ധപ്പെട്ടവർക്കിടയിൽ പങ്കുവയ്ക്കുകയെന്ന പാരമ്പര്യ ചട്ടത്തിൽ അധിഷ്ഠിതമായിരുന്നു . ഇങ്ങനെ കിട്ടുന്ന പാരമ്പര്യ വിഹിതം ( അവരവർക്കു ഭൂമിയിലുള്ള അവകാശ താല്പര്യങ്ങൾ ) സ്വതന്ത്രമായി കൈമാറ്റം ചെയ്യാനുള്ള അധികാരം ഓരോ പങ്കാളി യിലും നിക്ഷിപ്തമായിരുന്നു . എന്നു പറഞ്ഞാൽ കൃഷി ക്കാരനും ജന്മിയും രാജാവും ചേർന്നുള്ള കൂട്ടുടമാവകാശം
. 2. ബ്രിട്ടീഷ് ഭരണത്തിനു കീഴിൽ , പാരമ്പര്യച്ചട്ടമനുസരിച്ചുള്ള പങ്കാളിത്തങ്ങളിൽ ഒന്ന് ജന്മിയുടെ പങ്ക് - യൂറോപ്യൻ മാതൃകയിലുള്ള ഭൂവുടമാധികാരമായി തിരുത്തപ്പെട്ടു . ഭൂമിയുടെ പരമാധികാരം ജന്മിയിൽ മാത്രം നിക്ഷിപ്തമാണെന്ന സങ്കൽപം
3 , ജന്മി ഒഴിച്ചുള്ള മറ്റു പാരമ്പര്യപങ്കാളികൾ കാലാന്തരത്തിൽ നിർവീര്യമാക്കപ്പെടുകയും തത്ഫലമായി , ഭൂമിയിൽ അവർക്കുണ്ടായിരുന്ന പാരമ്പര്യസിദ്ധമായ അവകാശങ്ങൾ സ്വതന്ത്രമായി കൈകാര്യം ചെയ്യാനുള്ള അധികാരം നഷ്ടപ്പെടുകയും ചെയ്തു
. 4. ഇങ്ങനെ കൃഷിക്കാർക്ക് വന്നുപെട്ട കഷ്ടപ്പാടുകളും ദുരിതബോധമില്ലായ്മയും വ്യാപകമായി പൊട്ടിപ്പുറപ്പെട്ട മാപ്പിളമാരുടെ മതാവേശപൂരിതമായ അതിക്രമങ്ങൾക്കിടയാക്കി . അക്രമപ്രവർത്തനങ്ങൾ സർവ്വത്ര നടമാടി .*

---------------------------------------------------------

*malabar manuval malayalam vivarthanam T V Krisnan page 383.
**malabar manuval malayalam vivarthanam T V Krisnan page 381.
*******************

Vol 1 Post 6

കാർഷികോൽപന്നങ്ങളുടെ വിലയിലുണ്ടായ വില വർദ്ധനവും ജന്മിമാരുടെ അധികാരാവകാശങ്ങൾ സംബന്ധിച്ചു ബിട്ടീഷ് കോടതികൾ നൽകിയ നിർവചനവും " മണ്ണിന്റെ പ്രഭുക്കൾ തങ്ങളാണെന്ന ബോധം ഒരു ലഹരിപോലെ ജന്മിമാരുടെ തലയിൽ കയറ്റുകയും , കോടതികളുടെ സഹായത്തോടെ അതു പ്രാവർത്തികമാക്കുകയും ചെയ്തു. ഒരു വശത്ത് . മറുവശത്ത് ഹൈദരാലിയുടെ അധിനിവേശ വാഴ്ചതൊട്ട് തങ്ങളുടെ ഭൂമിയിൽ സമാധാനപരമായി കഴിഞ്ഞുപോന്ന മാപ്പിളകൃഷിക്കാരെ ഒഴിപ്പിച്ചെടുക്കാനുള്ള അധികാരം ജന്മിമാർ സമ്പാദിച്ചുവെന്നതിൽ അവർ അത്യ ധികം അതൃപ്തരും പ്രകോപിതരുമായിത്തീർന്നു . മാപ്പിള മാർക്കിടയിൽ സ്വാധീനമുള്ള ഭാഗങ്ങൾ സ്വരക്ഷാർത്ഥം മതഭ്രാന്തിന്റെ മറയിട്ട് അതിക്രമങ്ങൾക്ക് പ്രോത്സാഹനം നൽകി . ആരംഭത്തിൽ അതുകൊണ്ട് ഗണ്യമായ നേട്ടങ്ങൾ കൊയ്തുകൂട്ടാനും കഴിഞ്ഞു . അതിക്രമങ്ങൾ അടിച്ചമർത്തുന്നതിനുള്ള ഭരണനടപടികൾക്കാണ്, നിയമങ്ങളുടെ നടത്തിപ്പിലുള്ള പൊരുത്തക്കേടുകൾ പരിഹ രിക്കുന്നതിനേക്കാൾ മുഖ്യവും പ്രാധാന്യവും മി .സ്ട്രേഞ്ച് കല്പിച്ചത് .

വസ്തുതർക്കങ്ങളെ സംബന്ധിച്ചിട ത്താളം , മൂന്നു വിഷയങ്ങളിൽ ഭേദഗതി വേണമെ
അദ്ദേഹം കോടതികളെ നിർദ്ദേശിച്ചു :
1 ) കാണാധാരങ്ങൾ ഇടയ്ക്കിടെ പുതുക്കിയെഴുതുന്ന ഏർപ്പാടരുത് . ഒരു പ്രമാണം നടന്നാൽ ചുരുങ്ങിയത് 12 വർഷം കഴി ഞ്ഞുവേണം ഒഴിക്കാൻ .
2 ) നിലവിലുള്ള വിവിധയിനം കോടതിഫീസുകൾ ക്രമീകരിക്കണം
3 ) കാണാകരാർ പ്രാബല്യത്തിലിരിക്കുമ്പോൾ കുടിയാനെ പ്രതികൂലമായി ബാധിക്കുന്ന തരത്തിൽ മേൽക്കാണം ( കാണം കട ത്തിൻമേലുള്ള മുൻകൂർ ) അനുവദിക്കരുത് .
അതിക്രമങ്ങൾ  അടിച്ചമർത്തുമന്നതിന്നു മി . സ്ട്രേഞ്ച് ശുപാർശ്ചകരിച്ച നടപടികൾ മുഖ്യമായും രണ്ടായി വിഭജിക്കാം :
1 ) അസ്വാസ്ഥ്യബാധിതമായി പ്രഖ്യാപിക്കുന്ന എല്ലാ പ്രദേ ശങ്ങളിലും അവയിലെ മാപ്പിളമാരായ നിവാസികളെ സംബന്ധിച്ചിടത്തോളം ഹേബിയസ് കോർപ്പസ്ത ആക്ടിന്റെ പ്രവർത്തനം സ്ഥിരമായി റദ്ദാക്കണം .
2 ) ജില്ലയുടെ അസ്വാസ്ഥ്യബാധിതമായി പ്രഖ്യാപിക്കുന്ന പ്രദേശങ്ങളിൽ ചുമത്തുന്ന കൂട്ടത്തോടെയുള്ള പിഴ എന്ന ശിക്ഷ സ്ഥലത്തു പാർക്കുന്നവരായ മാപ്പിളമാരെ സംബന്ധിച്ചിടത്തോളം ആവശ്യമാണെന്നു കണ്ടാൽ , അവരുടെ സ്വത്തുക്കൾ പൂർണ്ണമായും കണ്ടുകെട്ടുവിധം വ്യാപകമാക്കണം.**
മി . ലോഗൻ അടുത്തതായി അദ്ദേഹത്തിന്റെ ശ്രദ്ധ തിരിച്ചത് കർഷകവൃത്തിയിലേർപ്പെട്ട വർഗ്ഗങ്ങളുടെ കാര്യത്തിലാണ് ഇതുസംബന്ധിച്ച് താഴെ പറയുന്ന വസ്തുതകൾ അദ്ദേഹം വെളിപ്പെടുത്തി : എല്ലാ കൃഷിക്കാരും ഏറ്റക്കുറച്ചിലോടെ ഋണബാധിതരാണ് . തങ്ങളുടെ കടത്തിന്ന് അവരിൽ നിന്ന് ക്രമമായ പലിശ വസൂലാക്കിവന്നു . സാമൂഹ്യമായി കൃഷിപ്പണിക്കാരെ ( അവർ ഹിന്ദുക്കളാണെങ്കിൽ പ്രത്യേകിച്ചും ) പലവിധമായ അവഹേളനങ്ങൾക്ക് ജന്മിമാർ വിധേയമാക്കുകയും അവരെ പലതരത്തിൽ ദ്രോഹിക്കുകയും ചെയ്തു സാധാരണ കാണം കുടിയായ്മയെ , മുൻകൂർ കടമായുള്ള പാട്ടമായി അധഃപതിപ്പിച്ചു എപ്പോഴും ജന്മിക്ക് അനുകൂലവുമായിരുന്നു . കുഴിക്കാണം കുടിയായ്മയും തീരേ തൃപ്തികരമായിരുന്നില്ല . കാരണം , കുടിയാന്മാർ ഒഴിപ്പിക്കപ്പെടുമ്പോൾ അവ രുണ്ടാക്കിയ കുഴിക്കൂറുകൾക്ക് നടപ്പുവില കിട്ടിയിരുന്നില്ല . സാമാന്യകർഷകന്ന് ( വെറും പാട്ടക്കാരൻ ) അറ്റമാത്തം വിളവിന്റെ മൂന്നിലൊന്ന് ഒരിക്കലും കിട്ടുന്നില്ല . അയാൾക്ക് കിട്ടിവരുന്നത് പഞ്ഞവും പട്ടിണിയുമാണ് . അത്രയുമല്ല . കൃഷിക്കാരിൽ ഭൂരിഭാഗവും വെറും പാട്ടക്കാരായി വേഗം രൂപാന്തരപ്പെടുന്നു .*

---------------------------------------------------

***malabar manuval malayalam vivarthanam T V Krisnan  page 366.
***************************

ഉള്ളിൽ നിന്ന് പുഴുക്കുത്തേറ്റ് സ്വയം തകർന്ന് വന്ന ഫ്യൂഡ ലിസത്തെ പിടിച്ച് നിർത്താൻ ബ്രിട്ടീഷുകാർക്ക് പാദസേവ ചെയ്തതും ഇതിനെ നാടിനെ അവർക്ക് ഒറ്റകൊടുത്തും നിലനിന്ന നമ്പൂതിരി- നാടുവാഴി - നായർ പരിവാർ കാലത്തിന്റെ മുന്നോട്ടുള്ള ഗതിയെ പിടിച്ചു നിർത്താനുള്ള തിടുക്കത്തിൽ മാപ്പിള വർഗ്ഗത്തിന്റെ വായും മൂക്കും പിടിച്ച് ശ്വാസം മുട്ടിക്കാൻ ബ്രിട്ടീഷുകാരെ എല്ലാ നിലക്കും സഹായിച്ചു . പാരതന്ത്ര്യം ഒരിക്കലും അംഗീകരിക്കാത്തതും സ്വാതന്ത്ര്യത്തിന് വേണ്ടി എല്ലാ ശക്തികളേയും മുന്നോട്ട് നയിക്കുന്നതുമായ വിഭാഗം മാപ്പിള മാരാണെന്നത് കൊണ്ട് ബ്രിട്ടീഷുകാർക്ക് ചരിത്രപരമായും കാലികമായുമുള്ള മുസ്ലിം വിരോധം ദ്വിഗുണീഭവിച്ചു . ഇത് മലബാ റിന്റെയോ കേരളത്തിന്റെയോ മാത്രം സ്ഥിതിയായിരുന്നില്ല , മുഴ വൻ ഇന്ത്യയിലും ബ്രിട്ടീഷുകാരുടെ ഒന്നാം നമ്പർ ശ്ര മുസ്ലിംകളായിരുന്നു മുസ്ലിംകളെ ഒറ്റപ്പെടുത്തി അക്രമിക്കാനുള്ള പദ്ധതികൾ ബ്രിട്ടൻ തയ്യാറാക്കി .*

ആംഗ്ലോ -മാപ്പിള യുദ്ധഭൂമിയായ പ്രദേശങ്ങളിൽ ക്രിസ്തുമത പ്രചരണത്തെ മാപ്പിളമാർ ശക്തിയായി പ്രതിരോധിച്ചു . ഈ പ്രതി രോധത്തിന്റെ ഭാഗമായി അലോപ്പതി ആശുപ്രതികളേയും സ്കൂളുകളേയും മുസ്ലിംകൾ ബോധപൂർവ്വം ബഹിഷ്കരിച്ചു ബ്രിട്ടീഷ് വിരോധവും സ്വാതന്ത്ര്യദാഹവും തലക്ക് കേറിയ മാപ്പിള സമൂഹം തങ്ങളുടെ വിദ്യാലയ ബഹിഷ്കരണത്തിന്റെ ദൂരവ്യാപക ഫലങ്ങളെ അന്ന് കാര്യമായെടുത്തില്ല . ഇക്കാര്യ ത്തിൽ അന്ന് സമുദായത്തിന് നേതൃത്വം നൽകിയിരുന്ന പണ്ഡിതന്മാരാകട്ടെ സ്വന്തം താൽപര്യങ്ങൾക്കപ്പുറം ചിന്തിച്ചതുമില്ല . എന്നാലും അക്കാലത്തെ പണ്ഡിതന്മാരിൽ ചിലർ വിദ്യാലയ ബഹിഷ്കരണത്തെ എതിർത്തെങ്കിലും ഫലമുണ്ടായില്ല ക്കിപ്പറഞ്ഞാൽ പരിശുദ്ധ ഖുർആനിൽ നാസാറാക്കൾ എന്ന് വിവക്ഷിച്ച വിഭാഗമാണ് ബ്രിട്ടീഷുകാരെന്നും അവരെ എതിർക്കേ ണ്ടത് മതപരമായ കടമയാണെന്നും മുസ്ലിംകൾ വിശ്വസിച്ചു . ബിട്ടീഷുകാരോടൊപ്പം നിലയുറപ്പിച്ച നമ്പൂതിരി- നാടുവാഴി നായർ മാടമ്പിമാരേയും മാപ്പിളമാർ എതിർത്തു . ഇവിടെ ശ്രദ്ധേയമായ ചില കാര്യങ്ങളുണ്ട് . ബഹുഭൂരിപക്ഷം വരുന്ന അടിമ അയിത്ത വർഗ്ഗം തങ്ങളുടെ സ്വന്തക്കാരായ അവരെയും തങ്ങളെയും ചൂഷണം ചെയ്ത് ധനവും ഉൽപാദനോപകരണ ( ഭൂ മി )ങ്ങളും കയ്യടക്കി വെച്ച നായർ - നമ്പൂതിരി - നാടുവാഴികളേയും മാപ്പിളമാർ ഒരുപോലെ എതിർക്കുകയും ചെയ്തു . ഇവിടെ മതം ഒരു പ്രശ്നമായി ഇരുഭാഗത്തും ഇല്ല . ഒന്നാമത് , അടിമ - അയിത്ത വർഗ്ഗത്തിന് ഒരു മതമോ മതവിശ്വാസമോ ഉണ്ടായിരുന്നില്ല . സവർണ്ണർക്കാവട്ടെ ചൂഷണം ലക്ഷ്യമാക്കിയ ആചാര സമ്പ്രദായങ്ങൾ എന്നതിലപ്പുറമുള്ള മതവിശ്വാസമൊന്നുമുണ്ടായിരുന്നില്ല എന്നാൽ ഈ രണ്ടുവിഭാഗങ്ങളേയും ഒരേയവസരത്തിൽ ക്രിസ്തു മതത്തിലേക്ക് പരിവർത്തനം ചെയ്യിക്കാനും അവരിൽ ന്യൂനപക്ഷ ഉയർന്ന വർഗ്ഗത്തിന് സാമ്പത്തിക ചൂഷണത്തിന് സൗകര്യം ചെയ്തുകൊടുത്ത് ഒപ്പം നിറുത്തി പൊതു സമ്പത്ത് കൊള്ളയടിക്കാനും അതിനെ എതിർക്കുന്നവരെയെല്ലാം നശിപ്പിക്കാനും സാമ്രാജ്യവാദികൾ പ്രതിജ്ഞാ ബദ്ധമായിരുന്നു**

---------------------------------------------------------------------------------

*A K Kod,r - Anglo- Mappilla Yudham 1921 page 81.

*A K Kodor - Anglo- Mappilla Yudham 1921 page 83.

*******************

Vol 1 Post 8

1792 മുതൽ 1921 വരെ ചെറുതും വലുതുമായ 83 ലഹളകൾ മലബാറിലുണ്ടായിട്ടുണ്ട് . ആദ്യകാല ബ്രിട്ടിഷ് വിരുദ്ധ പോരാട്ടങ്ങളിൽ നിന്നും തീർത്തുംവ്യത്യ സ്തമായിരുന്നു ഇടക്കിടക്ക് ഉണ്ടായിരിക്കൊണ്ടിരുന്ന ഈ ലഹളകൾ . അവയുടെ കാരണങ്ങളും സ്വഭാവങ്ങളും പ്ര ത്യേകം പരിശോധിക്കേണ്ടതായുണ്ട് . മാപ്പിള ലഹളകൾ എന്നാണ് ഇംഗ്ലീഷ്കാർ ഈ ചെറുത്തുനില്പിനെ വിശേഷിപ്പിച്ചിട്ടുള്ളത് രക്തസാക്ഷികളായി സ്വർഗ്ഗം പൂകുവാൻ മതഭ്രാന്തളകിയ മാപ്പിളമാർ നടത്തിയ സാഹസിക സമരങ്ങളായിരുന്നു ഇവയെന്നാണ് ഇംഗ്ലിഷ് പക്ഷത്തുനിന്നും ഉണ്ടായ പ്രചാരണം . തങ്ങൾ ബോധപൂർവ്വം നടത്തി ക്കൊണ്ടിരുന്ന മുസ്ലിം വിരുദ്ധ പ്രവർത്തനങ്ങളെ മൂടിവെക്കു വാനുള്ള വിദഗ്ധമായ ഉപജാപമായിരുന്നു ഈ ദുഷ്പ്രചാ രണത്തിന്റെ ഉദ്ദേശ്യം .*

ദുഖകരമെന്ന് പറയട്ടെ കെ മാധവൻ നായരുടെ മലബാർ കലാപം 1971 എന്ന പുസ്തകത്തിലും ഇംഗ്ലീഷുക്കാരുടെ ആരോപണം ചുവടുപിടിച്ച് മാപ്പിളമ്മാർ നടത്തിയ മതഭ്രാന്ത് എന്നാണ് അദേഹം വിശേഷിപ്പിച്ചത്.അദ്ദേഹത്തിന്റ പസ്തക താളുകളിൽ അന്നത്തെ മാപ്പിള കർഷകരുടെ അവസ്ഥ നോക്കാം.

മലബാറിലുണ്ടായ മാപ്പിളലഹളകളിൽ ധനി കന്മാരായ മാപ്പിളമാർ എത്രയോ ചുരുക്കം പേർ മാത്രമേ പങ്കുകൊള്ളുകയോ സഹായിക്കുകയോ ചെയ്തിട്ടുള്ളുവെന്നത് ദൃഷ്ടാന്തമാണ് . ഏറനാട്ടിലെ മാപ്പിളമാർ പ്രായേണ ദരിദ്രന്മാരാണ് ഇവരിൽ വളരെപ്പേരും വെറുമ്പാട്ടകൃഷി കൊണ്ടാണ് ഉപജീവനം കഴിച്ചുവരാറുള്ളത് . കാണക്കാരായും ഇവരിൽ ചിലരുണ്ടെങ്കിലും അവരിലും അധികം ദരിദ്രന്മാർ തന്നെയാണ് . ഇരിക്കുന്നതോ നടപ്പുള്ളതോ ആയ വസ്തുവിൽ ഇവർക്കു സ്ഥിരാവകാശമില്ല . വസ്തുവിലുണ്ടാകുന്ന വിളവിൽനിന്ന് കാണക്കാരന്നോ ജന്മിക്കോ വെറുംപാട്ടം കൊടുത്തുകഴിഞ്ഞാൽ അഹോവൃത്തിക്കു കഷ്ടിച്ചു ശേഷിച്ചെന്നും ശേഷിച്ചില്ലെന്നും വരാം . വർധിച്ച കുടുംബമുള്ള വന്നക്ക് വാറും പട്ടിണി തന്നെയാണ് ആധാരം . കാലക്കേടുകൊണ്ടോ മറ്റോ വിളയ്ക്ക് നഷ്ടം വരാതിരുന്നാൽ വെറുംപാട്ടകൃഷിക്കാരന്ന് കൂലി വേലയ്ക്കുള്ള പ്രതിഫലം കിട്ടും . ചുരുക്കം ആദായം കൂടെ കിട്ടിയാൽ അവന്റെ ഭാഗ്യം . വിള മോശമായാൽ അവന്റെ അവസ്ഥ ശോചനീയം തന്നെ . തനിക്കു ഭക്ഷണവും നാസ്തി , വസ്തുഉടമസ്ഥന് പാട്ടവും നാസ്തി . കടം വാങ്ങി ചെലവു നടത്തുവാനോ പാട്ടം കൊടുപ്പാനോ അവന്നു സാധിക്കുന്നതല്ല . വസ്തുവിൽ സ്ഥിരാവകാശമില്ലാത്തവന്ന് യാതൊരാളും കടം കൊടുക്കുക യില്ല . പാട്ടവും മിച്ചവാരവും

ബാക്കിവെക്കുമ്പോൾ ഉടമസ്ഥൻ അവന്റെ കൈയിൽനിന്ന് വസ്തു ഒഴിപ്പിച്ചെടുക്കുന്നു പാട്ടബാക്കിക്ക് വിധി സമ്പാദി
ക്കുന്നു . വളരെക്കാലം അരിഷ്ടിച്ച് വല്ലതും അവൻ സമ്പാദിച്ചിട്ടുണ്ടെങ്കിൽ അതെല്ലാം വിധി ഉടമസ്ഥൻ വിലിപ്പിച്ചു കരസ്ഥമാക്കുന്നു . **

എന്നാൽ ഇംഗ്ലീഷുകാർ മനപൂർവ്വമായി മുസ്ലിങ്ങളെ നശിപ്പിക്കണമെന്ന ഉദ്ദേശത്തോടെ സമൂഹത്തിലെ സുവർണ്ണവരേണ്യവർഗ്ഗമായ ഈ ജന്മികളെ അതിനായി ഉപയോഗപ്പെടുത്തുകയാണ് ചെയ്തത്.
മൈസൂർ സുൽത്താൻമാരോട് വിധേയത്വത്തോടു കൂടി കുറ് കാണിച്ചിരുന്ന മാപ്പിളമാരോട് ഈ സവർണ്ണജൻമികൾക്ക് സ്വാഭാവികമായും പകയും വിദ്വേഷവും ഉണ്ടായിരുന്നു . കമ്പനി അധികാരികളുടെ സൈനിക സഹായവും പരിരക്ഷയും അവർക്ക് ലഭിക്കുമെന്ന് വന്നതോടുകൂടിയും , ഇംഗ്ലീഷ് ഭ രണത്തെ എതിർത്ത് അവരോട് ശത്രുത പുലർത്തി പോന്നിരുന്നവരാണ് മാപ്പിളമാർ എന്നത് കൊണ്ടും ജൻമികൾക്ക് തങ്ങളുടെ പൂർവ്വവൈരാഗ്യം തീർക്കുവാനും മാപ്പിള കാണക്കാരെ മർദ്ദിച്ചൊതുക്കുവാനും നല്ല സൗകര്യവുമായി .

അങ്ങനെ ഹൈന്ദവ ദുഷ്പ്രഭുത്വം പുതുതായി ലഭിച്ച അവസരങ്ങൾ ധനം കുന്നുകൂട്ടുവാനും കാണക്കാരനെ നിഷ്കരുണം പിഴിഞ്ഞെടുക്കുവാനും തുടങ്ങി . ഈ അക്രമങ്ങൾക്ക് വഴങ്ങാത്തവരുടെ ഭൂമി ഒഴിപ്പിച്ചെടുത്ത് മറ്റുള്ളവർക്കെങ്കിലും ഇഷ്ടാനുസരണം നൽകുന്ന രീതിയും അരങ്ങേറി . ഒഴിപ്പിക്കുന്ന സ്ഥലം നന്നാക്കുവാനും കൃഷിയിടങ്ങളായി മാറ്റുവാനും കൈവശക്കാരൻ ചെയ്തിരുന്ന പ്രയത്നമോ , മുടക്കിയിരുന്ന ധനമോ , വകവെക്കാതെയായിരുന്നു ഈ ഒഴിപ്പിക്കലിലധികവും നടത്തിയിരുന്നത് .***

------------------------------

*kerala muslim history ,statistics and directory
Dr C K Kareem Published March 1997
page .365.
**malabar kalappam K Madavan Nair page 86-88.
***kerala muslim history ,statistics and directory
Dr C K Kareem Published March 1997
page .366.
************************************************

Vol 1 Post 9

അങ്ങനെ ഭൂമിയിൻമേൽ ഇഷ്ടാനുസരണം എന്തും ചെയ്യുവാനുള്ള പരമാധികാരം ജൻ മികൾക്ക് ലഭിച്ചു . ഭൂമിയിൽ നിന്നും കൈവശക്കാരെ ഒഴിപ്പിക്കുന്ന സമ്പ്രദായമേ കേരളത്തിന് അന്യമായിരുന്നു . മലബാറിൽ പുതുതായി അടിച്ചേൽപ്പിക്കപ്പെട്ട

സവർണ്ണജൻ മികൾക്ക് പക്ഷേ ഇതിനുള്ള അധികാരം നൽകുക മാത്രമല്ല , ഒഴിഞ്ഞുപോകാൻ മടിച്ചു നിന്ന കാണക്കാരനെ കോടതി മുഖാന്തിരം വിട്ടുവാനുള്ള സംവിധാനങ്ങളുമുണ്ടായി . ഏകപക്ഷീയമായും പക്ഷാഭേദത്തോടുകൂടിയുമാണ് കോടതികൾ പ്രവർത്തിച്ചിരുന്നത് . മാപ്പിളമാരോട് ക്രൂരമായ അനീതിയാണ് നീതിന്യായ സ്ഥാപനങ്ങൾ പ്രകടിപ്പിച്ചത് . കമ്പനിയുടെ റവന്യൂ ഉദ്യോഗസ്ഥൻമാരുടെ ഭൂരിപക്ഷവും നായൻമാരായിരുന്നു . അവരുടെ ഒത്താശയോടുകൂടി കള്ളപ്രമാണങ്ങളുണ്ടാക്കുകയും മാപ്പിളകർഷകനെ കോടതി കയറ്റുകയും ചെയ്തു . എല്ലാ തലത്തിലും മാപ്പിളമാർക്ക് നീതി ലഭിക്കുകയില്ലെന്ന് മാത്രമല്ല അവരോട് നീചമായ പ്രതികാരമാണ് ഇവരതയും കാണിച്ചിരുന്നത് .

എന്നാൽ തിരുവിതാം കൂറിലു കൊച്ചിയിലും അധികവു ക്രിസ്ത്യാനികളായത് കൊണ്ട് അവിടത്തെ സ്ഥലങ്ങളിലെ കൈവസക്കാരായ കുടിയാൻമാരെ ഒഴിപ്പിക്കാൻ സമധിച്ചിരുന്നില്ല.ഈ നിയമം മലബാറിന് ബാധകമാക്കാതിരുന്നതിന്ന് കാരണം അവിടെ കാണക്കാരും കൃഷിക്കാരും ഒട്ടുമുക്കാലും മുസ്ലിങ്ങൾ ആയത് കൊണ്ടാണ് എന്ന് വ്യക്തം.*

കലാപങ്ങളും പട്ടാളനീക്കങ്ങളും രാജ്യത്തുടനീളം അരക്ഷിതാവസ്ഥ സൃഷ്ടിച്ചു . കൃഷിയിടങ്ങൾ ഉപേക്ഷിക്കപ്പെട്ടതു കൊണ്ടും പ്രകൃതിക്ഷോഭത്താലും നാട്ടിൽ കൊടിയ ക്ഷാമം കളിയാടുകയും ചെയ്തു . വളരെപ്പേർ പട്ടിണിയുംദാരിദ്ര്യവും മൂലം അപമൃത്യുവിന്നിരയായി . കാർഷികസങ്കടങ്ങൾ സിമാതീതമായി ഈ അവസ്ഥയിലാണ് ആർ.എസ് . ഗ്രീമിനെ ഒരു കമ്മീഷനായി നിയമിച്ച് ഇതിന്ക്ക് പരിഹാരം കണ്ടുപിടിക്കുവാൻ ആവശ്യപ്പെട്ടത് . അദ്ദേഹം 1822 ൽ സമർപ്പിച്ച റിപ്പോർട്ടിൽ മലബാറിലെ കാർഷിക ബന്ധങ്ങളിൽ അഴിച്ചു പണി നടത്തണമെന്ന ഒരു ശുപാർശയും ചെയ്തില്ലെന്ന് മാത്രമല്ല ഇംഗ്ലീഷ്കാർ അടിച്ചേൽപ്പിച്ച സമ്പ്രദായത്തെ ന്യായീകരിക്കുകയാണ് ഉണ്ടായത് . പുറമേ , സ്ഥല ഉടമകളിൽ നിന്നും ഓരോ അംശത്തിലും അധികാരികൾ , എന്ന ഉദ്യോഗസ്ഥൻമാരെ നിയമിക്കണമെന്നും നിർ ദ്ദേശിച്ചിരുന്നു . ഇതിന്റെ അടിസ്ഥാനത്തിൽ നിയമിതരായ അധികാരികൾക്ക് നികുതി പിരിവിന് പുറമേ , കമ സമാധാന പരിപാലനം , നീതിന്യായനിർവ്വഹണം , എന്നീ ബഹുമുഖങ്ങളായ അധികാരങ്ങളാണ് നൽകിയത് . ഇവരാകട്ടെ ജനക്ഷേമത്തിന് പകരം കടുത്ത അഴിമതിക്കാരും ജനദ്രോഹി കളുമായി മാറുകയും ചെയ്തു . **

-----------------------------------

*Dr C K Kareem Published March 1997
page .367.
**Dr C K Kareem Published March 1997
page .371.

************************

1828 ജനുവരി 28 ന് പന്തലൂർ ഗ്രാമവാസികൾ ഒന്നടങ്കം നൽകിയ സങ്കടഹർജിയിൽ പറഞ്ഞിരുന്നത് ഈ അധികാരികളുടെ പ്രവർത്തനം ശൈലി വെളിച്ചത്ത് കൊണ്ടുവരുന്നുണ്ട് . മെമ്മോറാണത്തിൽ എഴുതിയിരുന്നത് ഇപ്രകാരമായിരുന്നു . " ഇക്കൂട്ടർ ( അധികാരികൾ ) ജനങ്ങളുടെ സംരക്ഷകരെന്നാണ് ഭാവിക്കുന്നത് . എന്നാൽ ഇവർ ജനങ്ങളെ ദ്രോഹിക്കുന്നവരാണ് . പരാതിപ്പെടുവാൻ ഒരുങ്ങുന്നവർക്കെതിരായി കള്ളക്കേസും കള്ളസാക്ഷിയും ഉണ്ടാക്കി പോലീസുകാരെക്കൊണ്ട് ചങ്ങലയിൽ ബന്ധിച്ച് പരസ്യമായി ദണ്ഡനശിക്ഷ നൽകി ക്കൊണ്ടിരിക്കുന്നു . മർദിതരായ സാധു കർഷകർക്ക് നിവേദനം നൽകുവാൻ പോലുമുള്ള അവസരം കിട്ടിയിരുന്നില്ല സങ്കടനിവാരണം ഒരിക്കലും ഉണ്ടാകുകയില്ലെന്ന് പൂർണ്ണബോധ്യം വന്ന മാപ്പിളകർഷകർ ഈ അക്രമത്തിനും അന്യായത്തിനും എതിരായി യഥോചിതമായി പോരാടുകയാണുണ്ടായത് . ഈ സാഹസം ചെയ്യുവാൻ സാഹചര്യത്തിന്റെ സമ്മർദ്ദം അവനെ നിർബ്ബന്ധമാക്കുക യായിരുന്നു . ഗത്യന്തരമില്ലാഞ്ഞ് തന്റെ പടവാളിന് മൂർച്ച കൂട്ടി രണ്ടും കല്പിച്ച് അവൻ രണാങ്കണത്തിലിറങ്ങി .

അതാണ് 1836 നവംബർ 26 തീയതി പന്തലൂർ ദേശക്കാരനായ കല്ലിങ്ങൽ കുഞ്ഞാലൻ എന്ന മാപ്പിളകർഷകൻ താന്റെ കൈവശഭൂതി അപഹരിച്ച ഒരു ചാക്കപ്പെണിക്കരെ കുത്തിക്കൊല്ലുവാൻ കാരണം . പണിക്കരുടെ സഹായി കളായി മൂന്നുപേരെയും കുത്തി പരിക്കേൽപ്പിച്ച ശേഷം നെൻമേനി അംശത്തിലേക്ക് കുഞ്ഞാലൻ പലായനം ചെയ്തു . തഹസിൽദാറും പോലീസ് സംഘവും കുഞ്ഞാലനെ പിൻതുടർന്ന് അദ്ദേഹത്തെ വെടിവെച്ച് കൊന്നു . ഇത് നവംബർ 28 - തിയ്യതി ആയിരുന്നു . ഇതിന് എത്രയോ മുൻപാണ് പന്തലൂർ നിവാസികൾ കൂട്ടഹർജി നൽകിയിരുന്നതെന്ന കാര്യം ഇതോടൊന്നിച്ച് നമുക്കോർക്കാം .*

-----------------------------------

*Dr C K Kareem Published March 1997
page .372.